

• നിരീക്ഷണം
കെ. രാജേശ്വരി

# കോടതിക്ക് മന്ത്രിയലക്ഷ്യം ആവാമോ?

അദ്ദേഹത്തിന്റെ മറുപടി പ്രസംഗം ഹ്രസ്വവും കാര്യമാത്ര പ്രസക്തവുമായിരുന്നു. മുഖംനോക്കാതെ നീതി നടപ്പാക്കും, ഭരണഘടനാമൂല്യങ്ങൾ ഉയർത്തിപ്പിടിക്കും എന്നൊന്നും വീരവാദം മുഴക്കിയില്ല. മറിച്ച് സേതു ബന്ധനത്തിൽ അണ്ണാർക്കണ്ണനുണ്ടായിരുന്ന പങ്കേ തനിക്കുണ്ടാകൂ എന്ന വിനയപ്രകടനമാണു നടത്തിയത്. പതിനൊന്നു ദിവസം പ്രായമുള്ളപ്പോൾ പിതാവു നഷ്ടപ്പെട്ട തന്നെ കൂലിവേലയെടുത്തു പോറ്റിയ അമ്മയെയും സഹോദരന്മാരെയും അനുസ്മരിച്ചു. ഗുരുക്കന്മാരായ ഡോ. എ.ടി. മർക്കോസ്, ജസ്റ്റിസ് എം.പി. മേനോൻ, എം.എം. അബ്ദുൽഖാദർ, ടി.സി.എൻ. മേനോൻ, വി.എൻ. അച്യുതക്കുറുപ്പ് എന്നിവരെയും പരാമർശിച്ചശേഷം, അധഃസ്ഥിതരെ ദേശീയ മുഖ്യധാരയിലെത്തിക്കാൻ അശ്രാന്ത പരിശ്രമം ചെയ്ത മൂന്നുനേതാക്കളുടെ-ബി.ആർ. അംബേദ്കർ, മഹാത്മാഗാന്ധി, അയ്യങ്കാളി-സ്മരണക്കുമുമ്പിൽ ശിരസ്സു നമിച്ചു.

കേരള ഹൈക്കോടതിയിൽ ജഡ്ജിയാകുന്ന രണ്ടാമത്തെ പട്ടികജാതിക്കാരനാണ് ജസ്റ്റിസ് കെ. തങ്കപ്പൻ. അക്ഷരാർഥത്തിൽ മണ്ണിന്റെ മകൻ. കുട്ടനാട്ടിലെ നിർധന കർഷകത്തൊഴിലാളി കുടുംബത്തിലാണ് ജനനം. പട്ടിണി കിടന്നും പച്ചവെള്ളം കുടിച്ചും പഠിച്ചു. ചങ്ങനാശ്ശേരി എൻ.എസ്.എസ് കോളജിൽനിന്ന് ബി.എയും എറണാകുളം ലോ കോളജിൽനിന്ന് എൽ.എൽ.ബിയും പാസായി. മുൻകാല സോഷ്യലിസ്റ്റ് നേതാവ് എം.പി. മേനോന്റെ ജൂനിയറായി 1973 ൽ പ്രാക്ടീസു തുടങ്ങി. 1976-96 കാലഘട്ടത്തിൽ ഹൈക്കോടതിയിൽ ഗവൺമെന്റ് പ്ലീഡറായി പ്രവർത്തിച്ചു.

1997 നവംബറിൽ ജസ്റ്റിസ് കെ.ജി. ബാലകൃഷ്ണൻ ഗുജറാത്തിലേക്കു സ്ഥലംമാറിപ്പോയ ശേഷമാണ് പട്ടികജാതിക്കാരനായ മറ്റൊരാൾക്കുവേണ്ടി അന്വേഷണം തുടങ്ങിയത്. (ഒരുസമയത്ത് പട്ടികജാതിക്കാരായ രണ്ടു ന്യായാധിപരോ? ഒരിക്കലും പാടില്ല. നായന്മാരാണെങ്കിൽ ഒമ്പതോ പത്തോ വരെയാകാം) വഴിക്കുവഴിയെ നാലു ചീഫ് ജസ്റ്റിസുമാർ -ഓംപ്രകാശ്, എ.വി. സാവന്ത്, കെ.കെ.. ഉഷ, ബി.എൻ. ശ്രീകൃഷ്ണ-കെ. തങ്കപ്പന്റെ പേരു ശിപാർശ ചെയ്തു. ആദ്യത്തെ മൂന്നുതവണയും കപ്പിനും ചുണ്ടിനുമിടക്ക് തട്ടിപ്പോയി. വല്ലാത്തൊരു കാലമായിരുന്നു അത്. പട്ടികജാതി-പട്ടികവർഗങ്ങളെപ്പോലുള്ള ദുർബലവിഭാഗങ്ങൾക്ക് വേണ്ടത്ര പ്രാതിനിധ്യം നൽകാത്തതും പ്രാതിനിധ്യംതന്നെ നൽകാത്തതും നീതീകരിക്കാനാവില്ല എന്നു രാഷ്ട്രപതി പരിഭവിക്കയും സുപ്രീംകോടതിയിലേക്കും ഹൈക്കോടതിയിലേക്കുമുള്ള എല്ലാ നിയമനങ്ങളിലും കഴിവുമാത്രം അർഹതയുടെ അളവുകോലായി പരിഗണിച്ചാൽ മതിയെന്നും സുപ്രീംകോടതി ചീഫ് ജസ്റ്റിസ് ശഠിക്കയും ചെയ്തകാലം. വർഷങ്ങൾ നീണ്ട കാത്തിരിപ്പിനൊടുവിൽ 2002 ജനുവരി നാലിനാണ് ജസ്റ്റിസ് തങ്കപ്പന്റെ സത്യപ്രതിജ്ഞ.

കൊടിവെച്ച കാറിൽ പൊടിപറപ്പിച്ചു പോകുമ്പോഴും ജസ്റ്റിസ് തങ്കപ്പൻ ദുരിതപൂർണമായ തന്റെ ഇന്നലകളെ വിസ്മരിച്ചില്ല എന്നുവേണം കരുതാൻ. അതുകൊണ്ടാണല്ലോ എറണാകുളം പോസ്റ്റ്മെട്രിക് ഹോസ്റ്റലിന്റെ ദുരവസ്ഥ പത്രത്തിൽ വാ

**ഹൈക്കോടതി ജഡ്ജി ഹോസ്റ്റലിൽ പോയി ഷൈൻ ചെയ്തത് മന്ത്രിപുംഗവന് രസിച്ചിട്ടില്ല. പന്തളം എം.എൽ.എയെ കൈകാര്യം ചെയ്ത രീതിയിൽവേണം ദലിതരെ മര്യാദ പഠിപ്പിക്കാൻ. വർഷകാല സമ്മേളനത്തിനിടക്ക് നിയമസഭക്കകത്തുവെച്ച് ന്യായാധിപനെപ്പറ്റി പുളിച്ച നാലു വർത്തമാനം പറയുകയുമാകാം.**

യിച്ചപ്പോൾ, ഗോതമ്പുദോശയും കപ്പപ്പുഴുക്കും തിന്ന് ചങ്ങനാശ്ശേരി കോളജ് ഹോസ്റ്റലിൽ കഴിഞ്ഞ നല്ലകാലം ഓർമ വന്നത്. ജൂൺ ആറാം തീയതി വെള്ളിയാഴ്ച രാവിലെ ഹോസ്റ്റലിലെത്തി ജഡ്ജി അന്തേവാസികളനുഭവിക്കുന്ന സുഖസൗകര്യങ്ങൾ കണ്ടു മനസ്സിലാക്കി. അരിയും പലവ്യഞ്ജനവും വാങ്ങാൻ രണ്ടായിരം രൂപ കുട്ടികളെ ഏൽപിച്ചു. (മൂന്നാം പാഠപുസ്തകത്തിലെ ഖലീഫാ ഉമറിന്റെ കഥ ഓർമിക്കുന്നുവോ?) കോടതിയിലെത്തിയ ഉടൻ ഒരു പരാതി തയാറാക്കി ചീഫ് ജസ്റ്റിസിനു സമർപ്പിക്കുകയും ചെയ്തു.

രാജവാഴ്ചക്കാലം മുതൽ നിലവിലുള്ളതാണ് എറണാകുളത്ത് പട്ടികജാതി വിദ്യാർഥികൾക്ക് പ്രത്യേക ഹോസ്റ്റൽ. പി.കെ. ചാത്തൻമാസ്റ്റർ മുതലായ മുൻതലമുറയിലെ ദലിത് നേതാക്കൾ മിക്കവരും ഇവിടെ അന്തേവാസികളായിരുന്നവരാണ്. ജനായത്തഭരണം വന്നപ്പോൾ ഹോസ്റ്റലിന്റെ നടത്തിപ്പ് പട്ടികജാതിക്ഷേമ വകുപ്പ് ഏറ്റെടുത്തു. വിദ്യാർഥികളുടെ സുഖസൗകര്യങ്ങൾ ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ചു എന്നു പറയേണ്ടതില്ലല്ലോ? നാലുമാസത്തോളമായി നയാപൈസപോലും സർക്കാർ പാസാക്കി കൊടുത്തിട്ടില്ല. കുടിശ്ശിക വർധിക്കുകയാൽ അരിയും പലചരക്കു സാധനങ്ങളും നൽകാൻ സഹകരണ ഡിപ്പാർട്ട്മെൻറ് സ്റ്റോർ വിസമ്മതിക്കുന്നു. കുട്ടികൾക്കു ഭക്ഷണമില്ല, ചികിൽസാ സൗകര്യവുമില്ല. ഈയിടെയാണ് എലിപ്പനി ബാധിച്ച് ഒരു അന്തേവാസി മരിച്ചത്.

ജസ്റ്റിസ് തങ്കപ്പന്റെ പരാതി, ചീഫ് ജസ്റ്റിസ് റിട്ട്ഹരജിയായി പരിഗണിക്കും; പട്ടികജാതി ക്ഷേമവകുപ്പ് സെക്രട്ടറിക്കും ഡയറക്ടർക്കും നോട്ടീസയക്കും എന്നു പ്രത്യാശിക്കുക. എന്നിട്ടോ? എതിർകക്ഷികൾ സർക്കാർ അഭിഭാഷകൻ മുഖേന ഹാജരാകും. സത്യവാങ്മൂലം സമർപ്പിക്കാൻ ആറോ ഏഴോ അവധി ചോദിക്കും. അവസാനം, പോസ്റ്റ്മെട്രിക് ഹോസ്റ്റൽ ഭൂലോക വൈകുണ്ഠമാണെന്നും അവിടത്തെ അന്തേവാസികൾക്ക് പരമാനന്ദ സുഖമാണെന്നും നാളിതുവരെ യാതൊരു പരാതിയും കിട്ടിയിട്ടില്ലെന്നും കാണിച്ച് ഡെപ്യൂട്ടി ഡയറക്ടറോ അണ്ടർ സെക്രട്ടറിയോ, സത്യവാങ്മൂലം നൽകും. സർക്കാർ നേരിടുന്ന കടുത്ത സാമ്പത്തിക പ്രതിസന്ധിമൂലമാണ് ബില്ല് പാസാകാത്തതെന്നും സർക്കാറിന്റെ ഭാഗത്തുനിന്ന് മനഃപൂർവമായ വീഴ്ചയോ ഉപേക്ഷയോ ഉണ്ടായിട്ടില്ലെന്നും (ഉപേക്ഷയുണ്ടായിരുന്നെങ്കിൽ ജഡ്ജിമാർക്ക് മിത്സുബിഷി ലാൻസർ വാങ്ങിത്തരുമായിരുന്നോ എന്നു വ്യംഗ്യം) സാമ്പത്തിക സ്ഥിതി മെച്ചപ്പെടുന്ന മുറക്ക് അന്തേവാസികൾക്ക് അരിയും പലവ്യഞ്ജനങ്ങളും വാങ്ങിക്കൊടുക്കാൻ സന്തോഷമേയുള്ളൂ എന്നും എലിശല്യവും അതുവഴി എലിപ്പനിയും തടയാൻ സ്കോട്ട്ലാൻറ് യാർഡിൽ പരിശീലനം നേടിയ കരിംപൂച്ചകളെ നിയോഗിക്കുന്ന കാര്യം സർക്കാറിന്റെ സജീവപരിഗണനയിലുണ്ടെന്നും അതിലേക്ക് ആഭ്യന്തര-മൃഗ സംരക്ഷണ വകുപ്പുകളുടെ സഹായം തേടിയിട്ടുണ്ടെന്നും ധന-നിയമവകുപ്പുകൾക്കും ആക്ഷേപമില്ലെങ്കിൽ പദ്ധതി എത്രയുംവേഗം നടപ്പാക്കാവുന്നതേയുള്ളൂ എന്നും സത്യവാങ്മൂലത്തിൽ ബോധിപ്പിക്കും. സർക്കാറിന്റെ 'ഉറപ്പുകൾ' സ്വീകരിച്ച് കേസ് അവസാനിപ്പിക്കുകയും ചെയ്യും.

ഹോസ്റ്റലിലെ സാഹചര്യം 'നിർഭാഗ്യകരമായിപ്പോയി' എന്ന് ബഹു: മന്ത്രി കുട്ടപ്പനും അഭിപ്രായപ്പെട്ടിട്ടുണ്ട്. ബന്ധപ്പെട്ട ഉദ്യോഗസ്ഥരാരും ഇതേക്കുറിച്ച് തന്നെ ബോധവത്കരിച്ചില്ലെന്നും മന്ത്രി പരാതിപ്പെട്ടു. മുത്തങ്ങയിലെ ആദിവാസികൾക്കെന്നപോലെ പോസ്റ്റ്മെട്രിക് ഹോസ്റ്റലിലെ അന്തേവാസികൾക്കും മന്ത്രി സെൽഫോൺ വാങ്ങിക്കൊടുത്താൽ സൗകര്യമായിരിക്കും. ഭക്ഷണസാധനങ്ങൾ തീരുന്ന മുറക്ക് കുട്ടപ്പൻ തിരുമനസ്സിനോട് നേരിട്ട് ഉണർത്തിക്കാം. ഗൗരിയമ്മ വേണമെങ്കിൽ ചീരവിത്തും എത്തിച്ചുകൊടുക്കും. കാടുകയറി എലിയും പാമ്പും പെരുകിയ ഹോസ്റ്റൽ വളപ്പിൽ കിടാത്തന്മാർ ചീരകൃഷി ചെയ്യട്ടെ.

ഹൈക്കോടതി ജഡ്ജി ഹോസ്റ്റലിൽ പോയി ഷൈൻ ചെയ്തത് മന്ത്രിപുംഗവന് രസിച്ചിട്ടില്ല. "ഹോസ്റ്റലിൽ പ്രശ്നങ്ങളുണ്ടെന്നു സമ്മതിക്കുമ്പോൾതന്നെ ചില കാര്യങ്ങൾ അവിടെ വെച്ചുതന്നെ തീർക്കാവുന്നതായിരുന്നു. പ്രശ്നങ്ങൾ നടക്കുമ്പോൾ ഹോസ്റ്റലിൽ രണ്ടരച്ചാക്ക് അരിയുണ്ടായിരുന്നു. പക്ഷേ, ഫണ്ടു ലഭിക്കാത്തതിനാൽ, മൽസ്യ-മാംസങ്ങളും മറ്റും വാങ്ങിയിട്ടിയില്ലായിരുന്നു..." എന്നാണ് കുട്ടപ്പൻ *മലയാള മനോരമ*യോടു പറഞ്ഞത്. ദലിതരുടെ അഹങ്കാരം നോക്കണേ! ഒരുനേരം മൽസ്യ-മാംസാഹാരം മുടങ്ങിയപ്പോഴേക്കും പത്രവാർത്തയായി, ജഡ്ജിയുടെ സന്ദർശനമായി, റിട്ട് ഹരജിയുമായി. പന്തളം എം.എൽ.എയെ കൈകാര്യം ചെയ്ത രീതിയിൽവേണം ഇവരെയൊക്കെ മര്യാദ പഠിപ്പിക്കാൻ. വർഷകാല സമ്മേളനത്തിനിടക്ക് നിയമസഭക്കകത്തുവെച്ച് ന്യായാധിപനെപ്പറ്റി പുളിച്ച നാലു വർത്തമാനം പറയുകയുമാകാം.

ഇനി, ബഹു: ജസ്റ്റിസ് തങ്കപ്പനോട് ഒരു വാക്ക്: ക്ലാസ്ഫോർ ജീവനക്കാരെ നിയമിക്കുന്നതിൽ സംവരണം പാലിക്കുന്നില്ല എന്ന പരാതിക്ക് ഹൈക്കോടതിയോളം തന്നെ പഴക്കമുണ്ട്. ജസ്റ്റിസ് കെ.ജി. ബാലകൃഷ്ണന്റെ പ്രതാപകാലത്തുപോലും പട്ടികജാതിക്കാരുടെ പ്രാതിനിധ്യം ഉറപ്പുവരുത്താൻ കഴിഞ്ഞിരുന്നില്ല. ഈ പ്രശ്നമുന്നയിച്ച് കെ.വി. കുമാരൻ കോടതിനടയിൽ സത്യഗ്രഹസമരം നടത്തിയതുമാണ്. ശിപായിമാരുടെ കണക്കു പരിശോധിച്ചാൽ പട്ടികജാതിക്കാർ മിക്കവാറും പൂജ്യത്തോടടുത്ത ഒരു ശതമാനമാകാനാണ് സാധ്യത. ഹൈക്കോടതിയിലെ നിയമനങ്ങളിൽ പട്ടികജാതി/വർഗ സംവരണം പാലിക്കണമെന്നു കാണിച്ച് ചീഫ് ജസ്റ്റിസിന് പരാതി നൽകാൻ, സേതുബന്ധനത്തിൽ അണ്ണാറക്കണ്ണന്റെ ഭാഗമെങ്കിലും നിറവേറ്റാൻ തയാറാകുമോ ജസ്റ്റിസ് തങ്കപ്പൻ? ●